# ശ്രീവിദ്യാധിരാജ-
# സുപ്രഭാതം.

പള്ളിപ്പുറം പ്രസ്സ് – കരുനാഗപ്പള്ളി

"ഹരിഃ ഓം സദ്ഗുരവേ നമഃ"

# ആമുഖം

'ശ്രീ വിദ്യാധിരാജസുപ്രഭാതം' രചിച്ചതു് 1979 മെയ് മാസത്തിലാണ്. ഒരു പ്രത്യേക സന്ദർഭം മെയ് 13-ാംനു- കോഴഞ്ചേരിക്കു കിഴക്കു് കാട്ടൂർ എൻ. എസ്. എസ്. ഹൈസ്കൂളിൽ വിദ്യാധിരാജപരിഷത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ഏകദിനക്യാമ്പ് നടക്കുകയുണ്ടായി. സംഘാടകൻ ശ്രീ. കാട്ടൂർ ജി. കെ കുറുപ്പ്. രാവിലെ പദയാത്ര കഴിഞ്ഞു് ധ്യാനം. അതിൽ ശ്രീ. നിത്യാനന്ദ സ്വാമികളുടെ സാന്നിദ്ധ്യവും ഉണ്ടായിരുന്നു ധ്യാനത്തിനു ശേഷം ഞാൻ ആ സദസ്സിനെ അറിയിച്ചതിതാണ്. "ചട്ടമ്പിസ്വാമി" തിരുവടികൾക്കുവേണ്ടി ഒരു സുപ്രഭാത കീർത്തനം രചിക്കണമെന്ന്. എനിക്കു ഈ ഇരുപ്പിൽ തോന്നി. ശ്രീനിത്യാനന്ദസ്വാമികളും പറഞ്ഞു. "പ്രയാസമില്ല; അങ്ങെഴുതിക്കൊണ്ടാൽ മതി". "വിദ്യാധിരാജയതീനായകസുപ്രഭാതം" എന്ന നാലാംപാദം ശ്ലോകങ്ങളിൽ തുടർന്നാവർത്തിക്കാനുള്ളതു് അന്നു തന്നെ രൂപപ്പെട്ടു.

തുടർന്നു രണ്ടു മൂന്നു ദിവസം ചിന്തിച്ചു വസ്തുതകൾ ക്രമപ്പെടുത്തി മെയ് 18, 19, 20 എന്നീ മൂന്നു പ്രഭാത

ങ്ങളിലായി ഈ കീർത്തനം എഴുതിത്തീർത്തു. ഞാൻ സ്വയം അതിശയിക്കുകയാണ്. ഗുരുവിന്റെ അനുഗ്രഹമല്ലാതെ മറ്റെന്ത്? ധ്യാനം കഴിഞ്ഞുണ്ടായ ഉൾപ്രേരണ-ഗുരുവിന്റെ പ്രേരണ.

18-11-79-ൽ വിദ്യാധിരാജപരിഷത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച ദശലക്ഷാർച്ചന ദിവസം 51 ശ്ലോകങ്ങളുള്ള കീർത്തനം ഞാൻ 'പന്മന' ആശ്രമത്തിൽ വായിച്ചു സമർപ്പിച്ചു. അവിടെവച്ച്, കൂടുതലായി ചില വസ്തുതകളും നിർദ്ദേശങ്ങളും ലഭിച്ചു. അങ്ങനെ നാലു ശ്ലോകങ്ങൾകൂടെ എഴുതിച്ചേർത്തതാണ് ഈ സുപ്രഭാതം. ഭക്തജനഹൃദയങ്ങളിലേക്കും കുടുംബങ്ങളിലേക്കും ഇതു കടന്നു ചെന്ന് ഉത്തേജനം പകരാൻ ഇടയാകട്ടെ. ഗുരുകാരുണ്യംകൊണ്ട് എല്ലാപേർക്കും ഹൃദ്യമായാൽ ഞാൻ അനുഗ്രഹീതനായി.

പന്മന ആശ്രമം
2-12-1979

സി. ചന്ദ്രഭാനു

വിദ്യാധിരാജപരിഷത്തിന്റെ 4-ാമത്തെ പ്രസിദ്ധീകരണമായ ഈ സുപ്രഭാതത്തെ നിങ്ങളുടെ മനസ്സിന്റെ അംഗീകാരത്തിനു വേണ്ടി സമർപ്പിക്കുകയാണ്.

ഗുരുചരണം-ശരണം

കാട്ടൂർ ജി. കെ. കുറുപ്പ്
സെക്രട്ടറി, വിദ്യാധിരാജപരിഷത്ത്.

പ്രകാശകൻ

കണ്ണകത്തു് നാണുപിള്ള.
പന്മന

# ശ്രീ വിദ്യാധിരാജ സുപ്രഭാതം

—സി. ചന്ദ്രദത്തൻ M. A.

卐 卐 卐 卐 卐

ലോകാധിവാസ മൊരു ലീലയതായ്നിനച്ചു
ലോകോദ്ധൃതിക്കു മികവും സമയം കഴിച്ചു
'ചട്ടമ്പി[1]'യെന്ന ബിരുദം ശുഭമായ്ച്ചമച്ചു
1 വിദ്യാധിരാജ യതിനായക സുപ്രഭാതം.

വിദ്യാവിചക്ഷണതയുഗ്രതരം പ്രഭാവം
വേദാധികാര, മരുളിൻ പ്രഭവപ്രദേശം
ആ ദിവ്യമൂർത്തി ഹഠയോഗ പരാത്മയോഗി
2 വിദ്യാധിരാജ യതിനായക സുപ്രഭാതം

ശ്രീശങ്കരൻ ജനി ചകന്നൊരു കേരളത്തിൽ
'അയ്യപ്പ[2]'നെന്നരുമ "ബാലകനായ കുഞ്ഞൻ[3]"
ശ്രീ'ഷൺമുഖ[4]'ന്റെ പദ'ദാസ'നമായ്‌ലസിച്ചു
3 വിദ്യാധിരാജ യതിനായക സുപ്രഭാതം

അഭ്യാസചര്യകളടക്കി വശപ്പെടുത്തി
ശാസ്ത്രിക്കുചന്ന മുറയും മുനി, സ്വാംശമാക്കി,
കായാഭയും ഹൃദയവും സ്വരസം കലർന്ന
4 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ശ്രീപത്മനാഭ പരിലാളിത സൽപുരത്തിൽ
'കൊല്ലൂ'രമന്ന ജനനായക ഗേഹമൊന്നിൽ,
ധർമ്മാം തളിർത്തു പുലരാനുദയം കുറിച്ചു
5 വിദ്യാധിരാജ യതിനായക സുപ്രഭാതം

---

1. = ചട്ടംപിള്ള (മോണിറ്റർ)
2. = അയ്യപ്പൻ
3. = കുഞ്ഞൻപിള്ള
4. = ഷൺമുഖദാസൻ.

ധർമ്മച്യുതിക്കു പരിഹാര മകക്കരുന്നിൽ
ശർമ്മപ്രദൻ സതതനിഷ്ഠയതായ്‌വരിച്ചു
സാത്യം നുകന്ന് ശിവനന്ദനപൂജപൂണ്ട
6 വിദ്യാധിരാജ യതിനായക സുപ്രഭാതം

തൈക്കാട്ടി“ലയ്യാഗുരു*”വിൻ ഹഠയോഗസിദ്ധി
കൈക്കൊണ്ടു സാഗരമതിൽ ചുവടൂന്നിനീങ്ങി,
എങ്ങും പെടാതെയഖിലം സ്വവശംരചിച്ചു
7 വിദ്യാധിരാജ യതിനായക സുപ്രഭാതം.

അദ്വൈതസിദ്ധി പലരും പലഭാഷ മാററി
‘വേദാന്ത +’മെന്നരുളി; മററു ചിലക്കുതോന്നീ,
‘സിദ്ധാന്ത +’മെന്നതു സമന്വയമായ്‌ത്തെളിച്ചു
8 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഓംകാര രൂപമധുവിൻ മധുരാംശ തുല്യം
“സ, ച്ചി, ത്തദി1”ന്ന പരമാത്മലയം നുകന്ന്,
അദ്വൈതഭാവ മരുളിപ്പുലരാൻ പിറന്ന
9 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഇപ്പാരിൽ ദാർശനികരാജിസുദീർഘചിന്ത
കല്പിച്ചു നേടിയ സുസംസ്കൃതിയാചരിക്കാൻ
ശിഷ്യർക്കു ഹർഷമരുളിപ്പരിതോഷമാണ്ട
10 വിദ്യാധിരാജ യതിനായക സുപ്രഭാതം.

---

* = തൈക്കാട്ട് അയ്യാവ്
\+ = ജ്ഞാനം, സന്യാസ ലക്ഷണം
1 = സത്, ചിത്, തത്.

ശ്രീ'നീലകണ്ഠ' ഗുരുവെന്നൊരു തീർത്ഥപാദർ
'നാരായണാഖ്യ ഗുരുദേവ',നിവക്കു ചെമ്മേ
"മന്ത്രോപദേശ[2]"മരുളിഗ്ഗുരുവായ് വിളങ്ങും
11 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഭട്ടാരകൻ, പരമഹംസന' യോഗാചാര്യ
കല്പിച്ചു, ശിഷ്യനതിലാണ്ടുസമാധിപൂകി,
ശൈവപ്രതിഷ്ഠ വിധിപോലവിടെച്ചമച്ചു
12 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഉണ്ടീജനിക്കതുലമാശയമെന്നുകണ്ടു
മർത്ത്യർക്കു മാതൃകപകർന്നരുളീ ഗുണാഢ്യൻ
തൻമാർഗ്ഗമായ് പുതിയകാഴ്ചകൾ കാഴ്ചവച്ചു
13 വിദ്യാധിരാജ യതിനായക സുപ്രഭാതം.

കാലം നിമേഷമളവിൽ ഗതി മുൻപിലാക്കും
മാനം വിശാലതരനീലിമയിൽ തിളങ്ങും
രംഗം സ്വതന്ത്രതാളഗതിക്കുചേർത്ത
14 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ബ്രഹ്മം സമസ്ത, മൂലകംചെറുനാദബിന്ദു,
ധർമ്മം പ്രപഞ്ചചലനംപരമാത്മബോധം
ചിന്നാദരാഗചതുരൻ ധ്വനിമേളവേദി
15 വിദ്യാധിരാജ യതിനായക സുപ്രഭാതം.

തന്തീലയം വിരലിൽ —,നാസികയിൽ പുണർന്നു
കല്ലോലവും സ്വര വിരാജിതമായ് സ്വദിച്ചു,
സംഗീത ധാരയിലുപാസനയാചരിച്ചു
16 വിദ്യാധിരാജ യതിനായക സുപ്രഭാതം.

---

2 = ബാലസുബ്രഹ്മണ്യമന്ത്രം (1058-ൽ)

സംഗീതവാരിധി കടഞ്ഞൊരു സാരഭൃത
സാരംഗ, സാരി, പുറനീരുമടന്തയേവം
രാഗം മുഖത്തു നിറഭേദമൊടാലപിക്കും
17 വിദ്യാധിരാജ യതിനായക സുപ്രഭാതം.

അമ്മാനമാടി രസമൂറിയ ശൈലിനേടി
രണ്ടല്ല,മൂന്നുമുസലത്തിനു നെല്ലുകുത്തി,
അഭ്യാസപാടവ മെഴും കരതാരണിഞ്ഞ
18 വിദ്യാധിരാജ യതിനായക സുപ്രഭാതം

ജന്തുക്കളൊകെയരുളാൽ സ്വസഹോദരങ്ങ-
ളന്ധക്കുപോലുമിതിനായ് വഴികാട്ടിവാഴാൻ
ബന്ധുക്കളെന്നവരെയും സ്വയമാദരിച്ച
19 വിദ്യാധിരാജ യതിനായക സുപ്രഭാതം.

നന്മയ്ക്കുചേന്ന വിധിയാർഷ വഴിക്കുതീർത്തു
സന്മാർഗ്ഗ മാർക്ക മരുളാൻ പദയാത്രചെയ്തു
സന്മൂർത്തി നാട്ടിൽ വിതറി മതധർമ്മ ദീപം
20 വിദ്യാധിരാജ യതിനായക സുപ്രഭാതം

സമ്പൂർണ്ണ ജീവിതസുഖം പരിലക്ഷ്യമാക്കി
സമ്പ്രീത രായ്,ധരയിൽ വാഴ്‌വതു ഭക്തിമാർഗ്ഗം
ശാന്തിക്ക മാർഗ്ഗമവരിൽ ചൊരിയാൻ കനിഞ്ഞ
21 വിദ്യാധിരാജ യതിനായക സുപ്രഭാതം.

അജ്ഞാന മെന്ന വിഷവല്ലിയെ വെട്ടിമാററി
വിജ്ഞാന ശാഖിയെ നനച്ചു വളർത്തുവാനായ്
നിർമ്മായ മാത്മ പരിപുഷ്ടി കലന്ന ധീമൻ
22 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഭേദത്തിനില്ല നിജമായൊരു നില്പുവാഴ്‌വിൽ
ഭേദിക്ക താൻ പരമമാം നിലനില്പുകാൺമൂ,
ഈശാവാസ്യം പഠനയോഗ്യ മതായ്‌ച്ചമച്ച
23 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ലോകത്തിലെത്ര വിരളം മഹിതപ്രഭാവ–
മാകസ്മികം ഭയനിറഞ്ഞ മഹാൻെറകാഴ്ച്ച,
പാകത്തിനിന്നതിന്ന പാതയൊരുക്കിവാണ
24 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ബാല്യം മുതല്ക്കുപരമാത്മനി തീവ്രനിഷ്ഠ
സർവ്വേശ്വരന്റെതളിർവാടിയിലാത്മശാന്തി
സ്വാതന്ത്ര്യ കാന്തിയതിലൂട്ടലകിൽതെളിച്ച
25 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഭസ്മാവലിപ്തതനുവായ് പ്രകൃതിക്ക കാട്ടി
"അന്ത്യത്തിലേതുമൊരു രംഗമണഞ്ഞുവാഴും"
എല്ലാമറിഞ്ഞുലകിതിൽ നടനം ന്യസിച്ച
26 വിദ്യാധിരാജ യതിനായക സുപ്രഭാതം

"ഓരോസുമത്തിലുമതിൻവരവർണ്ണമുണ്ടാം
വേഷം കഴിഞ്ഞതുലയിപ്പതു മണ്ണിലത്രേ"
അദ്വൈത ഭാഷണമിതേവിധമാലപിച്ച
27 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഒറ്റത്തുണിക്കടൽ മറച്ചു, നിരുദ്ധരോഗൻ
വെൺപൂഴിയിൽ സുഖസുഷുപ്തി വരിച്ചധന്യൻ
ആർഭാടമാകെയൊഴിവാക്കി രസം നുകന്ന
28 വിദ്യാധിരാജ യതിനായക സുപ്രഭാതം.

വീരൻ ഗജേന്ദ്രനമരുംഗിരിസാനുവിങ്കൽ
സ്വൈരം പ പരീലകവസിപ്പതിലൊക്കെ ചാദ്യം
ചിന്താധനൻസഹജരോടിതുപാഠമോതും
29 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഹംസാദികോകില കുലം കളമാലപിക്കും
വംശാശയം സുകൃതിമാമുനിവേർതിരിച്ചു,
നാദാർത്ഥമെന്നൊരു വിഭൂതിസഞ്ചയംരചിച്ച
30 വിദ്യാധിരാജ യതിനായക സുപ്രഭാത .

നാട്ടാർക്ക് നല്ലനില കൈവരുവാൻയതീന്ദ്രൻ
കല്പിച്ചു കല്പനകൾ പത്തുസമത്വബുദ്ധ്യാ,
“സത്യം1,തപസ്സ്2,മപരിഗ്രഹം3,ശൗചമെന്നും4
31 വിദ്യാധിരാജ യതിനായക സുപ്രഭാതം

സ്വാധ്യായവും5,പ്രതിനിധാന6*.മഹിംസ7,തൊട്ടു-
ങ്ങസ്തേയവും8, സ്ഥിരതയുള്ളൊരുബ്രഹ്മചര്യം9
സന്തോഷവും10, പരിചരിപ്പതിനായ് വിധിച്ച
32 വിദ്യാധിരാജ യതിനായക സുപ്രഭാതം.

പേരഞ്ചിടും കൃതികൾകൊണ്ടു സ്വതന്ത്രമാർഗ്ഗം
രൂപീകരിച്ചമതിമാനൊരുദേശഭക്തൻ,
എല്ലാം രചിച്ചുഹൃദയത്തിനപൂനിലാവാം
33 വിദ്യാധിരാജ യതിനായക സുപ്രഭാതം.

‘അദ്വൈതപഞ്ജര’മതും സ്തവരത്നഹാരം’
‘ശ്രീചക്രപൂജ’യൊടു’ ‘തർക്ക’രഹസ്യരത്നം
എന്നല്ല ‘സർവ്വമതസാരവു’മൊത്തുചേർന്ന
34 വിദ്യാധിരാജ യതിനായക സുപ്രഭാതം.

വൈവിധ്യമാർന്ന ബഹുഭാഷകൾ പാരിലുണ്ട
തെല്ലാം ‘അ’കാരമൊടുനാദലയം രചിപ്പൂ
ആദ്യക്ഷരം രുചി, നിറം, സ്ഥിതിയോടുവാർന്ന
35 വിദ്യാധിരാജ യതിനായക സുപ്രഭാതം.

വിശ്വംഭരർക്കു സമമായ് പിറവാർന്ന നാടു
രാമൻചമച്ച കഥ തെററ,തുസ്വാമിചൊല്ലി
“പ്രാചീന×”രൂപ മിളിതം “മലയാള×”ഗത്തിൽ
36 വിദ്യാധിരാജ യതിനായക സുപ്രഭാതം.

---

* = ഈശ്വര പ്രതിനിധാനം
× = ചട്ടമ്പിസ്വാമികളുടെ പ്രധാനകൃതി
‘പ്രാചീന മലയാളം’

'വേദാധികാര卐'പരമായ'നിരൂപണ卐'ത്തിൽ
വേദം പഠിച്ചുമു നടത്തുക ഹിന്ദുധർമ്മം
"ഇല്ലാരണ ക്കതിൽ വരിഷ്ടിത"യെന്നുചൊന്ന
37 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ലോകത്തു തായ്മൊഴി നിലയ്ക്കുപിറന്ന ഭാഷ
ശ്രീയാന്നൊരി"ത്തമിഴ"തെന്നു മൊഴിഞ്ഞുയോഗി
ആവാക്കുരച്ച കൃതിയാണിവിടാ"ദിഭാഷ"○
38 വിദ്യാധിരാജ യതിനായക സുപ്രഭാതം.

കന്യാകുമാരിയുദയാസ്തമയ പ്രദേശം
ധന്യാവനിക്കുദയമേററിയ മൂലബിന്ദു,
തദ്ദേശമാണ റിവിനുള്ളറ വെന്നുകണ്ട
39 വിദ്യാധിരാജ യതിനായക സുപ്രഭാതം.

'അദ്വൈതചിന്തx'യരുളുന്നൊരു'പദ്ധതിx'യ്ക്കു
ജീവൻ ശരീര ഗുണവും സകലം രചിച്ച
വേദാന്തചിന്ത മുഴവൻ പുകഴാൻ കഴിഞ്ഞ
40 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ജീവപ്രപഞ്ച ഗതിയിൽ കരുണാർദ്രനായി
സസ്യം ഭുജിക്കുക മഹത്വമിയന്ന മാർഗ്ഗം
എന്നുള്ള തത്വമുയരാൻ കൃതിയാരചിച്ച
41 വിദ്യാധിരാജ യതിനായക സുപ്രഭാതം

⊤ചിത്തിൻപദം പരമയോഗികളേറിടുന്ന
മാർഗ്ഗം മഹാനു പചയിച്ചൊരു ഗ്രന്ഥമാക്കി
സർഗ്ഗചരയേററ മതിവാഞ്ഛ്ചരയൊടാദരിച്ച
42 വിദ്യാധിരാജ യതിനായക സുപ്രഭാതം.

---

卐 = വേദാധികാര നിരൂപണം
○ = ആദിഭാഷ
x = അദ്വൈത ചിന്താപദ്ധതി
⊤ = പ്രീഭാ കാശലായും.

ക്ഷീണാർദ്രനായൊരുവനെങ്ങു മനസ്സനൊന്നു
കേണീടു. മച്ഛടജലം മൃദുവായ്ത്തുടയ്ക്കാൻ
വാണീടുകെന്ന ജനി ധർമ്മ മതേ സപര്യ
43 വിദ്യാധിരാജ യതിനായക സുപ്രഭാതം.
അജ്ഞാനസിന്ധു വിലമന്നു വിവേകമററു
വിജ്ഞാനവും ഗതിമറഞ്ഞു പിടഞ്ഞുനില്ക്കേ,
ജ്ഞാനപ്രകാശമവശക്കരുളാൻ കനിഞ്ഞ
44 വിദ്യാധിരാജ യതിനായക സുപ്രഭാതം.
'ചിന്മുദ്ര'തൻ നിഗമസാരമുടൻ "വിവേകാ-
നന്ദ"ന്നു കാട്ടി, മലനാട്ടിലെ മാനവക്കായ്
"ഭ്രാന്താലയ"ത്തിലൊരു സൽ സ്ഥിതിനേടിവാഴും
45 വിദ്യാധിരാജ യതിനായക സുപ്രഭാതം.
ഗോവിൻ കഴുത്തില തിരുക്ഷതയോടു വീഴും
വ്യാഘ്രത്തിലും സഹജഭാവ മിണക്കിനിർത്താൻ
കൺകോണുകൊണ്ടൊരരുളിൻ പ്രഭകാട്ടിവാണ
46 വിദ്യാധിരാജ യതിനായക സുപ്രഭാതം.
ആരും കുബേര പദവിക്കു നിഷിദ്ധരല്ല,
ദാനം പ്രധാനഗുരു പൂജയതായ്ധരിച്ചാൽ
കീടങ്ങ'ളാഖു+'നിരയും പശിയാതെ കാത്ത
47 വിദ്യാധിരാജ യതിനായക സുപ്രഭാതം.
കാണും പ്രപഞ്ചമഖിലം ഗുണപാഠയുക്ത-
മാണെന്നുതേറിയ മുനീന്ദ്രനതിൻെറ സാരം
ക്ഷീണാശയക്കനുകരാൻസുധയായ്ച്ചമച്ചു
48 വിദ്യാധിരാജ യതിനായക സുപ്രഭാതം.
ന്യായം ധരിച്ചധിക നിർമ്മല മുൽഗതിക്കു
കായംവിശേഷവിധിയായ് വിനിയുക്തമാക്കാൻ
ആയാസമററവിടെയും മധുതൂകിവാണ
49 വിദ്യാധിരാജ യതിനായക സുപ്രഭാതം.

---

+ = എലി

നൽസൂന ജാല മതിലേ മധുമക്ഷികയ്ക്ക
തൽസോദരർക്കു ചിതറാനൊരുമോഹമെപ്പോൾ
സ്വാർത്ഥംവെടിഞ്ഞ മധുരാശയ,ദാനശീല,
50 വിദ്യാധിരാജ യതിനായക സുപ്രഭാതം.

അരാമതുല്യരുചിയാമൊരുമാനസത്തെ-
ത്താരേശതുല്യവദനൻ മൃദുഹാസമോടെ
കാരുണ്യശാലിവരദൻ സഹജക്കു നൽകി
51 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ദുഷ്ചിന്തയാകെയകലാനൊരു ഭേഷജംപോൽ
കല്യാശയൻമതസരസ്സു കടഞ്ഞുതത്വം
പീയൂഷതുല്യമരുളീലഘുഭാഷ്യരൂപം
52 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ബാലക്കു ഹൃദ്യതരമാം കനികൾക്ക സാമ്യം
ലോകർക്കു ശാന്തി വളരാനൊരു സാമമന്ത്രം
സാരസ്യമാംഗുരുകടാക്ഷസമം ധരിച്ചു
53 വിദ്യാധിരാജ യതിനായക സുപ്രഭാതം.

മുൻപേനിനച്ചപടി 'പന്മന'യിൽ സമാധി
നേടി*സ്സുരമ്യവനവും പരിപൂതമാക്കി
ശിഷ്യപ്രിയൻ വിതറുമാ പ്രഭശാന്തിമാർഗ്ഗം
54 വിദ്യാധിരാജ യതിനായക സുപ്രഭാതം

ധന്യൻെറ "ശിഷ്യമകടം卐"നിലകാത്തുസസ്യ
ലാസ്യംപെടുംതൊടിയിൽ വാഴ്ത്തിസമാധിപീഠം
ദേവാലയം പലരുമാപ്പുതുവാടിചൂടും
55 വിദ്യാധിരാജ യതിനായക സുപ്രഭാതം.

ഇലവുംതിട്ട സി. ചന്ദ്രദത്തൻ

---

* = മനയിൽ കാവ്

卐 = ശ്രീജിത് കമ്പളത്തു ശങ്കുപ്പിള്ള